## നിരീക്ഷണം

കെ. രാജേശ്വരി



**കരുണാകരഭക്തരിൽ ഹനൂമാനാണ് പി.പി. ജോർജെങ്കിൽ സുഗ്രീവൻ പി.പി. തങ്കച്ചനാണ്.**

# വീണ്ടും ചില വീട്ടുകാര്യങ്ങൾ

പി.പി. ജോർജ്

"അത്തിമരത്തെ പരിപാലിക്കുന്നവൻ അതിന്റെ പഴം തിന്നും, യജമാനനെ സേവിക്കുന്നവൻ ബഹുമാനിതനാകും" (സുഭാഷിതങ്ങൾ 27:18)

കെ. കരുണാകരന്റെ ഏറ്റവും വിശ്വസ്തനായ അനുയായി ആരാണ്? പി.പി. ജോർജ് എന്നാണ് ഉത്തരം. ആയകാലത്ത് ലീഡറുടെ നിഴലായി, ഇടംകൈയും വലംകൈയുമായി നടന്നവർ എത്രപേരായിരുന്നു? എം.പി ഗംഗാധരനും കെ.കെ. രാമചന്ദ്രനും ടി.എച്ച്. മുസ്തഫയും വരെ നേതാവിനെ തള്ളിപ്പറഞ്ഞപ്പോഴും കാർത്തികേയനും രമേശും ഷാനവാസുമൊക്കെ തിരുത്തൽവാദികളായപ്പോഴും ജോർജ് മാഷ് കരുണാകരന്റെ കൂടെ ഉറച്ചുനിന്നു. കപ്പടാ മീശയും കരുണാകരഭക്തിയുമാണ് മാഷിന്റെ മൂലധനം; ലീഡറേ കൺകണ്ട ദൈവം എന്നതാണ് ജീവമന്ത്രം. അറ്റൻബറോ ചിത്രത്തിൽ ഗാന്ധി വെടിയേറ്റ് മരിക്കുന്നതുകണ്ട് മാഷ് പൊട്ടിക്കരഞ്ഞെന്നും പിന്നെ 'മ്മക്ക്' ലീഡറുണ്ടല്ലോ എന്നോർത്ത് ആശ്വസിച്ചതായും ഒരു കഥയുണ്ട്.

അതിന് തക്ക ഗുണവും മാഷിനുണ്ടായി. 1977ൽ ചാലക്കുടിയിലും 80'ൽ തൃശൂരും (ലോക്സഭയിലേക്ക്) '82ൽ ചേർപ്പിലും മൽസരിച്ച് ഡീസൻറായി തോറ്റ ജോർജ് മാഷിനെ 1987ൽ തിരുവമ്പാടിയിൽ നിറുത്തി വിജയിപ്പിച്ചു; 1991ൽ മന്ത്രിയുമാക്കി. ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പിൽ പി.പി. ജോർജിനെ മാറ്റി ഒല്ലൂർ സീറ്റ് എം.കെ പോൾസനു കൊടുക്കണമെന്ന് തൃശൂർ മെത്രാൻ വരെ പറഞ്ഞിട്ടും കരുണാകരൻ കേട്ടില്ല. പോൾസനെ മണലൂർക്കയച്ചു, ഒല്ലൂരിൽ ജോർജിനെ നിറുത്തി ജയിപ്പിച്ചു.

കരുണാകരഭക്തരിൽ ഹനൂമാനാണ് പി.പി. ജോർജെങ്കിൽ സുഗ്രീവൻ പി.പി. തങ്കച്ചനാണ്. 1977ൽ അങ്കമാലിയിലും 80ൽ കുന്നത്തുനാട്ടും നിന്നുതോറ്റ തങ്കച്ചന് പിക്കിലിന് 1982ൽ പെരുമ്പാവൂർ സീറ്റ് തരപ്പെടുത്തിയതും 1991ൽ നിയമസഭാ സ്പീക്കറാക്കിയതും കരുണാകരൻ. ഘടകകക്ഷികളും ആൻറണി ഗ്രൂപ്പുകാരും കുത്തിത്തിരിപ്പുണ്ടാക്കി തന്നെ സ്ഥാനഭ്രഷ്ടനാക്കിയപ്പോൾ മുഖ്യമന്ത്രി സ്ഥാനത്തേക്ക് കരുണാകർജി നിർദേശിച്ച പേര് തങ്കച്ചന്റേതായിരുന്നു. ലീഡറുടെ സിംഹാസനത്തിലിരിക്കാനുള്ള മടികൊണ്ടോ ആൻറണിയെ എതിർക്കാനുള്ള അധൈര്യംകൊണ്ടോ എന്നറിയില്ല തങ്കച്ചൻ വിനയപൂർവം പിന്മാറി. സ്പീക്കർസ്ഥാനംവിട്ട് കൃഷി-മൃഗസംരക്ഷണ വകുപ്പുമന്ത്രിയായി സ്ഥാനമേറ്റു. പ്രൊഫ. രാമൻകർത്ത, ആലുങ്കൽ ദേവ

സി എന്നിവർ മാറിമാറി എതിരുനിന്നതുകൊണ്ടാണ് തങ്കച്ചനെ വിജയിപ്പിക്കാൻ ഓരോ തവണയും പെരുമ്പാവൂർക്കാർ നിർബന്ധിതരായത്. ഇത്തവണ ജനതാദളിന് അങ്കമാലി കൊടുത്ത് സി.പി.എം പെരുമ്പാവൂർ മണ്ഡലം തിരികെയെടുത്തു. മുനിസിപ്പൽ ചെയർമാൻ മോഹനനും ഏരിയാ സെക്രട്ടറി ശശീന്ദ്രനും സീറ്റിൽ കണ്ണുവെച്ചിരുന്നെങ്കിലും കുറി വീണത് യുവ നേതാവ് സാജുവിന്. കോൺഗ്രസ് നേതാവും മുൻ എം.എൽ.എയുമായിരുന്ന പി.ഐ പൗലോസിന്റെ മകനാണ് സാജു. പതിനെട്ടടവും പയറ്റിയിട്ടും പി.ഡി.പി സഹായം വേണ്ടുവോളമുണ്ടായിട്ടും തങ്കച്ചൻ അങ്കം തോറ്റു. എറണാകുളം ജില്ലയിലെ പതിനാലിൽ പതിമൂന്നിടത്തും യു.ഡി.എഫ് സ്ഥാനാർഥികൾ ജയിച്ചപ്പോൾ ഇടതുമുന്നണിയുടെ ആശ്വാസ വിജയം പെരുമ്പാവൂരിൽ. ഇനി വല്ല ജി.സി.ഡി.എ ചെയർമാനോ മറ്റോ ആയി ശിഷ്ടകാലം കഴിയാമെന്നു കരുതിയിരിക്കുമ്പോഴാണ് കെ.പി.സി.സി പുനഃസംഘടന.

'ഒരാൾക്ക് ഒരു പദവി എന്ന മനോഹരമായ ആശയം ആരുടെ ബുദ്ധിയിലാണാവോ തോന്നിയത്. മന്ത്രിസ്ഥാനം കിട്ടായ്കയാൽ ഇനി കെ.പി.സി.സിയുടെ ഏക വൈസ് പ്രസിഡൻറാകാമെന്ന് നിനച്ചിരുന്ന ആര്യാടൻ മുഹമ്മദിനെ ഒതുക്കാൻ 'എ' ഗ്രൂപ്പിലെ ചില പ്രമാണികൾ മെനഞ്ഞെടുത്ത തന്ത്രമാകാനേ വഴിയുള്ളൂ. കുഞ്ഞാലിയെ കൊന്നതാര് എന്ന ചോദ്യവുമായി ഒരു പ്രമുഖ പത്രം രംഗത്തുവന്നതും ശ്രദ്ധേയമാണ്. മാർക്സിസ്റ്റുകാർപോലും മറന്നു തുടങ്ങിയ കുഞ്ഞാലിയെ കുത്തിപ്പൊക്കിയതും ആര്യാടന്റെ നിരപരാധിത്വം തെളിയിക്കാൻ പത്രം പെടാപ്പാടുപെട്ടതുമൊന്നും വെറുതെയല്ല.

എം.എൽ.എമാരോ എം.പിമാരോ കെ.പി.സി.സി ഭാരവാഹികളാകരുത് എന്ന നിർദേശം മറ്റൊരു പൊല്ലാപ്പുണ്ടാക്കി. കെ.പി.സി.സി അധ്യക്ഷൻതന്നെ പാർലമെൻറംഗമാണല്ലോ. എം.പി സ്ഥാനം രാജിവെക്കാൻ സോണിയാജി സമ്മതിക്കില്ല, അധ്യക്ഷസ്ഥാനം ഒഴിയാൻ അച്ഛനും സമ്മതിക്കില്ല. ഇന്ദിരാഗാന്ധിയുടെ മകന്റെ ഭാര്യക്ക് ഒരേസമയം എ.ഐ.സി.സി പ്രസിഡൻറും ലോക്സഭയിലെ പ്രതിപക്ഷ നേതാവുമായിരിക്കാമെങ്കിൽ കെ. കരുണാകരന്റെ മകൻ കെ.പി.സി.സി പ്രസിഡൻറും എം.പിയുമായിരിക്കുന്നതിൽ എന്താണ് അപാകത? അതുകൊണ്ട് ഒരാൾക്കുമാത്രം രണ്ട് പദവി; മറ്റെല്ലാവർക്കും ഓരോ പദവി എന്ന തത്ത്വം അംഗീകരിക്കപ്പെട്ടു.


പി.സി. ചാക്കോ


കെ. മുരളീധരൻ

എം.പി, എം.എൽ.എമാരെ ഒഴിവാക്കിയതുകൊണ്ട് തെരഞ്ഞെടുപ്പിൽ സീറ്റുകിട്ടാത്തവരും കിട്ടിയാലും ജയിക്കാത്തവരുമായ ഒട്ടേറെപ്പേരെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞു. ജനറൽ സെക്രട്ടറിമാർ 14ഉം ജോയൻറ് സെക്രട്ടറിമാർ 17ഉം ഉള്ളതുകൊണ്ട് നാല് ഗ്രൂപ്പുകൾക്കും ഒട്ടെല്ലാ സമുദായങ്ങൾക്കും മതിയായ പ്രാതിനിധ്യം കിട്ടി. കോട്ടയം സീറ്റിന് ശ്രമിച്ചിട്ട് കിട്ടാതെ വയലാർ രവിയെ പുലഭ്യം പറഞ്ഞ് നടക്കുന്ന ശരത്ചന്ദ്രപ്രസാദ്, കായംകുളത്തുനിൽക്കാൻ കൊതിച്ച രാജ്മോഹൻ ഉണ്ണിത്താൻ, 1980നുശേഷം മൽസരിക്കാത്ത യു.കെ. ഭാസി, 1987നുശേഷം സീറ്റ് കിട്ടാത്ത ബെന്നി ബെഹനാൻ, രണ്ടുവട്ടം പാർലമെൻറിലേക്ക് മൽസരിച്ചുതോറ്റ കെ.കെ. വിജയലക്ഷ്മി, നാളിതുവരെ സീറ്റ് ലഭിക്കാത്ത എൻ. വേണുഗോപാൽ, വളരെക്കാലമായി പേരു കേൾക്കാനില്ലാതിരുന്ന പി.കെ. വേലായുധൻ എന്നിവരൊക്കെ കെ.പി.സി.സി ജനറൽ സെക്രട്ടറിമാരായിട്ടുണ്ട്. പതിമൂന്നാം മണിക്കൂറിൽ സ്ഥാനാർഥി പട്ടികയിൽനിന്ന് ഒഴിവാക്കപ്പെട്ട കെ.പി. ധനപാലൻ എറണാകുളത്തും കെ. ശിവദാസൻ നായർ പത്തനംതിട്ടയിലും ഡി.സി.സി പ്രസിഡൻറുമാരായി. കെ.പി. നൂറുദ്ദീൻ കെ.പി.സി.സി നിർവാഹക സമിതിയിലും ഇടംകണ്ടെത്തി. 39 അംഗ നിർവാഹക സമിതിയിൽ അത്യാവശ്യം എം.പിമാരെയും എം.എൽ.എമാരെയുമൊക്കെ ഉൾപ്പെടുത്തിയിട്ടുണ്ട്. ആര്യാടനും സുധീരനും മുതൽ എസ്. കൃഷ്ണകുമാറും ജോസ് കുറ്റ്യാനിയും വരെയുള്ള 20 പേരെ പ്രത്യേക ക്ഷണിതാക്കളായും നിശ്ചയിച്ചിരിക്കുന്നു.

സി.എൻ. ബാലകൃഷ്ണനാണ് കെ.പി.സി.സിയുടെ ഏക ഖജാൻജി. നാളിതുവരെ ഒരു തെരഞ്ഞെടുപ്പിലും മൽസരിക്കാത്ത ബാലകൃഷ്ണൻ ഇത്തവണ കുന്നംകുളം സീറ്റിന് ശ്രമിച്ചതാണ്. പക്ഷേ, ടി.വി. ചന്ദ്രമോഹനനിലാണ് ലീഡർ പ്രസാദിച്ചത്. ഏറെക്കാലം ഡി.സി.സി പ്രസിഡൻറും ജില്ലാ സഹകരണ ബാങ്ക് പ്രസിഡൻറുമായി പ്രവർത്തിച്ച പരിചയം കെ.പി.സി.സി ഖജനാവ് നിറക്കുന്നതിന് സഹായകരമായിരിക്കും. നിലവിൽ എം.എൽ.എമാരൊന്നുമില്ലാത്ത എഴുത്തച്ഛൻ സമുദായത്തെ പ്രീതിപ്പെടുത്താനും ബാലകൃഷ്ണന്റെ സ്ഥാനലബ്ധി ഉപകരിക്കും.

എഴുത്തച്ഛന്മാർക്ക് ലഭിച്ച പരിഗണപോലും നമ്പൂതിരിമാർക്കുണ്ടായിട്ടില്ല. ധീവര, വിശ്വകർമ സമുദായങ്ങളുടെയും കൽദായ, പൊന്തക്കോസ്തു സഭകളുടെയും കാര്യവും വ്യത്യസ്തമല്ല. സർവലോക നമ്പൂരാരേ, ധീവരരേ, വിശ്വകർമജരേ, കൽദായരേ, പൊന്തക്കോസ്തുകാരേ സംഘടിക്കുവിൻ!

സ്ഥാനമാനങ്ങളെച്ചൊല്ലി മൂന്നാം ഗ്രൂപ്പിൽ ചില്ലറ പൊട്ടലും ചീറ്റലുമൊക്കെയുണ്ടായി. നിർവാഹക സമിതിയിൽ ഇടംകിട്ടാഞ്ഞ കെ.സി. വേണുഗോപാൽ പാളയത്തിൽ പടയുണ്ടാക്കി. വേണുവിനെ എ.ഐ.സി.സി അംഗമാക്കിയിട്ടും മുറുമുറുപ്പ് തീർന്നിട്ടില്ല. തനിക്ക് സ്ഥാനം കിട്ടാത്തതിലല്ല, പുനലൂർ മധുവിനെ ജോയൻറ് സെക്രട്ടറിയാക്കിയതിലാണ് ഹിദുർ മുഹമ്മദിന് പ്രയാസം. മധു പാരപണിഞ്ഞതുകൊണ്ടല്ല നാട്ടുകാർ വോട്ട് ചെയ്യാഞ്ഞതുകൊണ്ടാണ് പുനലൂരിൽ ഹിദുർ മുഹമ്മദ് തോറ്റത് എന്ന് മൂന്നാംഗ്രൂപ്പിലെ നേതാക്കൾക്കറിയാം. ഏതായാലും ഹിദുർ മുഹമ്മദ് 'ഐ' ഗ്രൂപ്പിലേക്ക് തിരിച്ചുപോയിട്ടുണ്ട്.

വൈസ് പ്രസിഡൻറ് സ്ഥാനത്തേക്കുണ്ടായ തർക്കവും പുക്കാറുമായി താരതമ്യം ചെയ്താൽ മറ്റെല്ലാം നിസ്സാരം. കെ.പി.സി.സി ഉപാധ്യക്ഷൻ എന്നത് ചില്ലറ പോസ്റ്റെങ്ങാനുമാണോ? കെ. മുരളീധരനെപ്പോലുള്ള പ്രഗല്ഭമതികൾ മറ്റാരും ഇന്ന് പാർട്ടിയിൽ ഇല്ലാത്തതുകൊണ്ട് ഏറ്റവും കുറഞ്ഞത് രണ്ട് വൈസ് പ്രസിഡൻറുമാർ വേണം എന്ന് നിശ്ചയിച്ചു. രണ്ടിലധികമായാൽ ജനപിന്തുണയില്ലാത്ത മൂന്നും നാലും ഗ്രൂപ്പുകൾ അവകാശവാദം ഉന്നയിക്കുമെന്നതിനാൽ 'എ', 'ഐ' ഗ്രൂപ്പുകൾക്ക് ഓരോ സ്ഥാനം എന്നും തീരുമാനിച്ചു. നിലവിൽ നിയമസഭാംഗമാകയാൽ ആര്യാടൻ മുഹമ്മദിന്റെ ക്ലെയിം ഇല്ലാതായി. തെക്ക് ചിറയൻകീഴു മുതൽ വടക്ക് പട്ടാമ്പി വരെയുള്ള സീറ്റുകളിൽ മാറി മാറി മൽസരിക്കുകയും മൽസരിച്ചപ്പോഴൊക്കെ തോൽക്കുകയും ചെയ്ത എം.ഐ. ഷാനവാസിനേക്കാൾ കെ.പി.സി.സി വൈസ് പ്രസിഡൻറാകാൻ ആർക്കുണ്ട് യോഗ്യത? അങ്ങനെ 'എ' ഗ്രൂപ്പിന്റെ നോമിനി തീരുമാനമായി.

കെ.പി.സി.സി പ്രസിഡൻറ് നായരും ഒരു വൈസ് പ്രസിഡൻറ് മുസ്‌ലിമുമാകയാൽ മറ്റേ വൈസ് പ്രസിജൻറ് ക്രിസ്ത്യാനിയായേ തീരൂ. മുഖ്യമന്ത്രി കത്തോലിക്കനും യു.ഡി.എഫ് കൺവീനർ ഓർത്തഡോക്സ് സഭക്കാരനുമായതിനാൽ വൈസ് പ്രസിഡൻറ് യാക്കോബായക്കാരനാകുന്നതാണ് ഭംഗി. എല്ലാ യോഗ്യതയും തികഞ്ഞ ഒരാളെ മുരളിതന്നെ കണ്ടെത്തി -പി.സി. ചാക്കോ.

പനശ്ശേരിൽ ചാക്കോ ചാക്കോ 1946 സെപ്റ്റംബർ 29ന് കാഞ്ഞിരപ്പള്ളിയിൽ ജനി

ച്ചു. വിദ്യാർഥിയായിരിക്കുമ്പോൾ രാഷ്ട്രീയത്തിലിറങ്ങി. കെ.എസ്.യുവിൻെറ തിരുവനന്തപുരം ജില്ലാ പ്രസിഡൻറ്, സംസ്ഥാന ജനറൽ സെക്രട്ടറി, യൂത്ത് കോൺഗ്രസ് സംസ്ഥാന ജനറൽ സെക്രട്ടറി, അഖിലേന്ത്യാ ജനറൽ സെക്രട്ടറി, എന്നീ നിലകളിൽ പ്രശോഭിച്ച ചാക്കോ കേവലം 31ാം വയസ്സിൽ കെ.പി.സി.സി ജനറൽ സെക്രട്ടറിയായി. ആൻറണിയുടെ ഉറ്റ അനുയായിയും കരുണാകരൻെറ കടുത്ത വിമർശകനുമായിരുന്ന ചാക്കോയാണ് കോൺഗ്രസ് കൂടി ഉൾപ്പെട്ട ഇടതുപക്ഷ ഐക്യമുന്നണിയെപ്പറ്റി എഴുപതുകളുടെ അന്ത്യത്തിൽ ഉറക്കെ ചിന്തിച്ച ആദ്യ വ്യക്തി.

1979ൽ ആൻറണിഗ്രൂപ്പുകൂടി ഉൾപ്പെട്ട ഇടതുപക്ഷ മുന്നണി യാഥാർഥ്യമായി; 1980ൽ ചാക്കോ മന്ത്രിയുമായി. ഒന്നരവർഷത്തിനകം ആൻറണിഗ്രൂപ്പ് മുന്നണി വിട്ടപ്പോൾ മന്ത്രിസഭ തകർന്നു. ചാക്കോയും ഷൺമുഖദാസും കടന്നപ്പള്ളിയും ആൻറണിയോടൊപ്പം ചേർന്നില്ല. അവർ കോൺഗ്രസ്-എസ് ഉണ്ടാക്കി മാർക്സിസ്റ്റുമുന്നണിയിൽനിന്നു. 1982ലെ തെരഞ്ഞെടുപ്പിൽ എറണാകുളത്ത് മൽസരിച്ച ചാക്കോ എ.എൽ. ജേക്കബിനോട് തോറ്റു. യു.ഡി.എഫ് സർക്കാറിനെ നിശിതമായി വിമർശിച്ചിരുന്ന ചാക്കോ പെട്ടെന്നൊരു ദിവസം കോൺഗ്രസ്-ഐയിലേക്ക് തിരികെ വന്നപ്പോൾ കരുണാകരൻപോലും അമ്പരന്നു. ശരദ്പവാർ മാതൃസംഘടനയിലേക്ക് തിരിച്ചുപോയതായിരുന്നു ചാക്കോയുടെ മനംമാറ്റത്തിന് കാരണം. മുടിയനായ പുത്രൻെറ തിരിച്ചുവരവിൽ കരുണാകരനോ ആൻറണിക്കോ പ്രത്യേക സന്തോഷമൊന്നും തോന്നിയില്ല. 1987ലെ തെരഞ്ഞെടുപ്പിൽ ചാക്കോക്ക് സീറ്റ് കിട്ടിയതുമില്ല.

1989ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ സീറ്റ് കിട്ടാൻ ചാക്കോ പരമാവധി ശ്രമിച്ചു. മാവേലിക്കരയിൽ പി.ജെ. കുര്യനും തൃശൂരിൽ പി.എ. ആൻറണിയും സിറ്റിങ് എം.പി.മാർ എന്ന നിലക്ക് സീറ്റുറപ്പിച്ചു. ലത്തീൻ കത്തോലിക്കാ സംവരണമായ എറണാകുളത്ത് കെ.വി. തോമസും ഉറപ്പിച്ചു. കോട്ടയത്ത് രമേശ് ചെന്നിത്തലയെയും മുകുന്ദപുരത്ത് സാവിത്രി ലക്ഷ്മണനെയും കരുണാകരൻ സ്ഥാനാർഥികളാക്കി. ഇടുക്കി ജോസഫ് ഗ്രൂപ്പിനും മൂവാറ്റുപുഴ മാണി ഗ്രൂപ്പിനും കൊടുത്തപ്പോൾ ചാക്കോവിന് സീറ്റില്ല. മൂവാറ്റുപുഴ സീറ്റ്കിട്ടിയേ തീരൂ എന്ന് വാശിപിടിച്ച് ജോസഫ് ഗ്രൂപ്പ് ഇടുക്കി നിരസിച്ചു; മുന്നണി വിടുകയും ചെയ്തു. ജോസഫ് ഗ്രൂപ്പ് ഇടുക്കി ഉപേക്ഷിച്ച കാര്യമറിഞ്ഞ് ചാക്കോ പഞ്ഞെത്തി നാമനിർദേശപത്രിക നൽകി. കോൺഗ്രസ് സ്ഥാനാർഥി പാലാ കെ.എം. മാത്യുവായിരിക്കുമെന്ന് കരുണാകരൻ പ്രഖ്യാപിച്ചു. ചാക്കോ പത്രിക നൽകിയ കാര്യം ശ്രദ്ധയിൽപെടുത്തിയപ്പോൾ "ഡമ്മിയായിട്ടായിരിക്കും" എന്നായിരുന്നു ലീഡറുടെ മറുപടി.

ഏതായാലും 1991ൽ ചാക്കോക്ക് സീറ്റു കിട്ടി. തൃശൂരിൽ സി.പി.ഐ നേതാവ് കെ.പി. രാജേന്ദ്രനെ തോൽപിച്ച് ചാക്കോ ലോക്സഭാംഗമായി. ക്രമേണ കരുണാകരൻെറ അടുപ്പക്കാരനായ ചാക്കോ '96ൽ മുകുന്ദപുരത്തേക്ക് മാറി. വി. വിശ്വനാഥമേനോനെ തോൽപിച്ചു വീണ്ടും പാർലമെൻറിലെത്തി. കൽക്കത്താ എ.ഐ.സി.സിയിൽ പ്രവർത്തക സമിതിയിലേക്കുള്ള തൻെറ പത്രിക മുക്കിയെന്നാരോപിച്ച് കരുണാകരൻ വയലാർ രവിയെയും പി.സി. ചാക്കോവിനെയും തള്ളിപ്പറഞ്ഞു. മൂന്നാംഗ്രൂപ്പിലും ഇടംകിട്ടാതെ ചാക്കോയും രവിയും ഗ്രൂപ്പില്ലാത്തവരുടെ ഗ്രൂപ്പുണ്ടാക്കി. 1998ലെ തെരഞ്ഞെടുപ്പിൽ പി.സി. ചാക്കോക്ക് മുകുന്ദപുരം സീറ്റുകൊടുക്കാൻ പാടില്ലെന്നായി കരുണാകരൻ. അവിടെ ചാക്കോയുടെ കൂട്ടർ (യാക്കോബായക്കാർ) കുറവാണെന്നതു തന്നെ കാരണം. അതോടെ യാക്കോബായ സുറിയാനി സഭ ഇളകി. അവസാനം, കത്തോലിക്കനായ എ.സി. ജോസിനെ മുകുന്ദപുരത്തേക്ക് മാറ്റി ചാക്കോക്ക് ഇടുക്കി സീറ്റുകൊടുത്തു. ഇടുക്കിയിലെ പോരാട്ടം കടുത്തതായിരുന്നു. നേരിയ ഭൂരിപക്ഷത്തിലാണ് ജോസഫ് ഗ്രൂപ്പിലെ ഫ്രാൻസിസ് ജോർജിനെ കീഴടക്കിയത്.

12ാം ലോക്സഭക്ക് 13 മാസമേ ആയസ്സുണ്ടായുള്ളൂ. ജയലളിത പാലം വലിച്ചപ്പോൾ മന്ത്രിസഭ തകർന്നു, വീണ്ടും തെരഞ്ഞെടുപ്പു വന്നു. സോണിയാഗാന്ധിയുടെ വിദേശ ജനനപ്രശ്നം ഉന്നയിച്ച് ശരദ് പവാറും കൂട്ടരും പാർട്ടി വിട്ടപ്പോൾ ചാക്കോ ഷൾഗവ്യത്തിലായി. കോൺഗ്രസിൽ ഉറച്ചുനിന്നപ്പോഴും സീറ്റിൻെറ കാര്യം ബുദ്ധിമുട്ടായി. ഒടുവിൽ കറങ്ങിത്തിരിഞ്ഞ് കോട്ടയത്ത് എത്തി. എതിരാളി പ്രബലനും ജനസമ്മതനുമായ സുരേഷ്കുറുപ്പ്. സഖാക്കൾ പണം പച്ചവെള്ളംപോലെ ഒഴുക്കി. യാക്കോബായക്കാരൻ സ്ഥാനാർഥിയായി വന്നത് ഓർത്തഡോക്സുകാർക്ക് രസിച്ചില്ല. *മലയാളമനോരമ*പോലും കുറുപ്പിനെ കാര്യമായി എതിർത്തില്ല. ഉമ്മൻചാണ്ടിയുടെ തട്ടകമായ പുതുപ്പള്ളിയിൽ കുറുപ്പിനായിരുന്നു നേരിയ മുൻതൂക്കം. നാരായണപ്പണിക്കരുടെ സമദൂര സിദ്ധാന്തവും സുരേഷിനെ തുണച്ചു. കത്തോലിക്കർക്ക് ഭൂരിപക്ഷമുള്ള ചങ്ങനാശ്ശേരിയും കടുത്തുരുത്തിയുമേ ചാക്കോയോടൊപ്പം നിന്നുള്ളൂ.

തെരഞ്ഞെടുപ്പ് പരാജയത്തിനുശേഷം 'ഐ' ഗ്രൂപ്പിൽ തിരിച്ചെത്തി പി.സി. ചാക്കോ. മുരളിയുടെ അടുപ്പക്കാരനും വിശ്വസ്തനുമായിമാറാൻ നാളേറെ വേണ്ടി വന്നില്ല. മുരളിയെ അംഗീകരിക്കാം, പത്മജയെ പറ്റില്ല എന്ന നിലപാടുകാരനാണ് ചാക്കോ. കെ.പി.സി.സി എക്സിക്യൂട്ടീവ് അംഗമായിരിക്കാനുള്ള പ്രവർത്തന പരിചയമോ പക്വതയോ പത്മജക്കില്ലെന്ന് ചാക്കോ തെളിച്ചു പറഞ്ഞു.

പത്മജയെ അംഗീകരിക്കാത്തവരാരും 'ഐ' ഗ്രൂപ്പിൽ വേണ്ട എന്നാണ് കരുണാകരൻെറ തീരുമാനം. പി.സി. ചാക്കോയല്ല കെ. മുരളീധരനായാലും ഇക്കാര്യത്തിൽ ഇളവൊന്നുമില്ല. പി.സി. ചാക്കോയെയല്ല പി.പി. തങ്കച്ചനെ വേണം കെ.പി.സി.സി ഉപാധ്യക്ഷനാക്കാനെന്നൊരു കത്തെഴുതി കെ.വി. തോമസ് വശം ദൽഹിക്കയച്ചു. തോമസ് മാഷിനാണെങ്കിൽ ചാക്കോ 'ഐ' ഗ്രൂപ്പിൽ കയറി വിലസുന്നതിൽ കടുത്ത ഈർഷ്യയുണ്ട്. ഗ്രൂപ്പിൻെറ പിന്തുണ തങ്കച്ചനാണെന്ന് പത്മജ ഉദ്ഘോഷിച്ചു.

എണ്ണിപ്പറയാൻ ഗുണങ്ങൾ ഒമ്പതും തികഞ്ഞ നേതാവല്ലേ തങ്കച്ചൻ? ചാക്കോയെപ്പോലെ നല്ല ഒന്നാന്തരം യാക്കോബായ സുറിയാനി ക്രിസ്ത്യാനിയാണ് തങ്കച്ചനും. ശ്രേഷ്ഠ കാതോലിക്കാ ബാവയുടെയും വൈദികരുടെയും വാൽസല്യഭാജനം. വിശ്വാസസംരക്ഷണാർഥം 1977 ഡിസംബറിൽ നിരോധാജ്ഞ ലംഘിച്ച് പ്രകടനം നടത്തവേ പൊലീസ് മർദനമേറ്റ പാരമ്പര്യം, മന്ത്രിയായും സ്പീക്കറായും പ്രവർത്തിച്ച പരിചയം, നിയമസഭാ തെരഞ്ഞെടുപ്പിൽ തോറ്റു എന്ന അനുകൂലഘടകവും. ചാക്കോ കാഞ്ഞിരപ്പള്ളിക്കാരനെങ്കിൽ തങ്കച്ചൻ അങ്കമാലിക്കാരൻ. പിന്നെ ചാക്കോയുടേതുപോലെ ചായം തേച്ചുകറുപ്പിച്ചതല്ല വെഞ്ചാമരംപോലെ നരച്ചതാണ് തല. ക്ലീൻ ഷേവു ചെയ്ത മുഖം, ക്ലീൻ ഇമേജ്. തങ്കംപോലൊരു തങ്കച്ചനുള്ളപ്പോൾ അവസരവാദിയെ ആർക്കുവേണം?

മുരളീധരനും വാശിയിൽത്തന്നെയായിരുന്നു. ചില നേതാക്കളുടെ 'ഗണപതിശൈലി'യെ അദ്ദേഹം വിമർശിച്ചു. മുരളിയുടെ തത്ത്വാധിഷ്ഠിതനിലപാടിനെ ഭിന്ന 'ഗ്രൂപ്പു'കൾ അഭിനന്ദിക്കുകയും ചെയ്തു. പക്ഷേ, കെ.പി.സി.സി പ്രസിഡൻറിനേക്കാൾ 37 ഓണം കൂടുതൽ ഉണ്ടയാളാണ് ലീഡർ. പി.സി. ചാക്കോക്ക് ഇനി 'ഐ' ഗ്രൂപ്പിൽ സ്ഥാനമില്ലെന്നും അദ്ദേഹത്തിന് വേണമെങ്കിൽ അഞ്ചാം ഗ്രൂപ്പോ ആറാം ഗ്രൂപ്പോ ഉണ്ടാക്കാമെന്നും കരുണാകരൻ വെട്ടിത്തുറന്നു പറഞ്ഞു. മുരളിയെക്കണ്ടും മാമ്പൂകണ്ടും മദിക്കരുതെന്ന് ചാക്കോക്കും മനസ്സിലായി.

കാരണവരെ പിണക്കാൻ ഹൈക്കമാണ്ടിനുമുണ്ടായിരുന്നില്ല താൽപര്യം. 'ഐ' ഗ്രൂപ്പിൻെറ ആഭ്യന്തര കാര്യത്തിൽ ആൻറണിയും കൂട്ടരും ഇടപെട്ടതുമില്ല. അങ്ങനെ പി.പി. തങ്കച്ചൻ വൈസ് പ്രസിഡൻറായി.

ഇപ്പോഴിതാ പുനഃസംഘടിപ്പിക്കപ്പെട്ട കെ.പി.സി.സി എക്സിക്യൂട്ടീവിൽ ചാക്കോയും അംഗമാണ്. പത്മജയും അംഗമാണ്. പത്മജാ ബ്രിഗേഡിന് നല്ല പ്രാതിനിധ്യം കിട്ടിയിട്ടും കരുണാകർജിയുടെ മുറുമുറുപ്പ് മാറിയിട്ടില്ല. യൂത്ത് കോൺഗ്രസ്, കെ.എസ്.യു, പിന്നെ മറ്റ് പോഷക സംഘടനകൾ ഇവയൊക്കെ പുനഃസംഘടിപ്പിക്കാൻ ഇരിക്കുന്നതല്ലേയുള്ളൂ. അവയിലൊന്നും തൻെറ അനുയായികൾ, മകളുടെ ആരാധകർ പിന്തള്ളപ്പെട്ടുപോകരുതല്ലോ? കാരണവരുടെ ജന്മനാടായ വടക്കേ മലബാറിൽ ഇങ്ങനെയൊരു നാടൻ പാട്ടുണ്ട്:

*പതിനെട്ട് നാട്ടിലും പത്തില്ലത്തും*
*ഏറ്റം തെളിഞ്ഞു നീ വായോ മോളേ*
*കത്തുന്ന പട്ടോലപ്പൂത്തിരിപോലെ*
*പൂത്തുള്ള പൂവത്തലരിപോലെ...*

●